# ബധനിമാസിക.

വാല്യം 7 { 107 മകരം } ലക്കം 1

## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാത്ഥന.

ദൈവമായ കത്താവെ, വിശുദ്ധസഭയോടു നീ നിരപ്പാക ണമെ. നിന്നിൽ നിന്നുള്ള നിരന്തരമായ സമാധാനം അതി ന് നീ സൌജന്യമായി നൽകണമെ. അതിൽനിന്നു നാശക രങ്ങളായ വേദവിപരീതങ്ങളും, തക്കങ്ങളും, കലഹങ്ങളും, ശ ണ്ടകളും നീ മായിച്ചുകളയണമെ. പാതാളവാതിലുകൾ ഒരു നാളും അതിനോടു പ്രബലപ്പെടുകയില്ല എന്നുള്ള നിന്റെ സ ത്യവാഗ്ദാനത്തെ നീ സ്ഥിരപ്പെടുത്തണമെ. ആയതു ഞങ്ങൾ നിനക്കും നിന്റെ ഏകജാതനും നിന്റെ പരിശുദ്ധറൂഹായി ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടുതന്നെ ആമ്മീൻ.

## മദ്ധ്യസ്ഥപ്രാത്ഥന. (ലുത്തിനിയാ)

### തുടർച്ച

൧൧. ഞങ്ങളുടെ സകല മേല്പട്ടക്കാൎക്കും, പട്ടക്കാൎക്കും ശെമ്മാ ശന്മാൎക്കും വേണ്ടിയും, നിന്റെ തിരുവചനപ്രകാരം നിന്റെ ആട്ടിൻകൂട്ടത്തെ മേയിപ്പാൻ അവർ കൃപലഭിച്ചവരായിത്തീരു വാനായിട്ടും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

൧൨. ആത്മാക്കളുടെ രക്ഷയ്ക്കുവേണ്ടി എരിവോടും ത്യാഗബു ദ്ധിയോടുംകൂടെ നിന്റെ മുന്തിരിത്തോട്ടത്തിൽ വേലചെയ്യുവാൻ

അവരെ ശക്തിപ്പെടുത്തണമെന്നു് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ................

൧൩. "കൊയിത്തുവളരെ അധികം, വേലക്കാരോ ചുരുക്കം" എന്നു് അരുളിച്ചെയ്തവനായ കത്താവെ, നിൻെറ മുന്തരിത്തോട്ടത്തിൽ വേലചെയ്യുവാൻ തക്കവണ്ണം പ്രാപ്തിയുള്ളവരും സകലത്തിലും മേലായി നിന്നെ സ്നേഹിക്കുന്നവരും ആയ അനേകരെ നിൻെറ സഭയിൽ നീ ഉയത്തണമെന്നു് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ................

൧൪. ഞങ്ങളുടെ ഇടവകയ്ക്കുവേണ്ടിയും, അതിലെ സ്ത്രീപുരുഷന്മാരും പൈതങ്ങളും ആയ സകലക്കും വേണ്ടിയും, അവർ സത്യവിശ്വാസത്തിൽ സ്ഥിരപ്പെട്ടു നില്പാനായിട്ടും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ... ...........

൧൫. ഞങ്ങളുടെ ഇടവകപ്പട്ടക്കാക്കും, ഉപദേഷ്ടാക്കൻമാക്കും, സൺഡെസ്കൂൾ കുട്ടികൾക്കും, അവരെ പഠിപ്പിക്കുന്ന അദ്ധ്യാപകന്മാക്കും വേണ്ടിയും, പ്രാത്ഥനായോഗങ്ങളുടെ അഭിവൃദ്ധിക്കുവേണ്ടിയും, ഇടവകാംഗങ്ങളുടെ മൊത്തമായ ആത്മിയാഭിവൃദ്ധിക്കുവേണ്ടിയും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ................

൧൬. നിൻെറ സഭയ്ക്കുവേണ്ടിയും, അതിലെഭിന്നതകളും, തക്കങ്ങളും, കലഹങ്ങളും, പിരിവുകളും നീങ്ങി അതിൽ സമാധാനവും ഐക്യവും പുനഃസ്ഥാപിക്കപ്പെടുവാനായിട്ടും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ................

൧൭. നിൻെറ സഭനടത്തുന്നതായ സകല സുവിശേഷവേലകൾക്കുവേണ്ടിയും, അതിലെ വേലക്കാർ ഭക്തിവൈരാഗ്യവും വിനയവും തീക്ഷ്ണതയും, ത്യാഗബുദ്ധിയും പൂവാധികം ഉള്ളവരായിത്തീരുവാനായിട്ടും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ................

൧൮. നിൻെറ സഭ നീ അതിനു ഏല്പിച്ചുകൊടുത്തിട്ടുള്ള താലന്തിനെ വ്യാപരിക്കുകയും, അന്ധകാരത്തിലും മരണനിഴലിലും പാക്കുന്ന അനേകായിരങ്ങൾക്കു പ്രകാശം നല്കുന്ന മല

മേൽ സ്ഥാപിക്കപ്പെട്ട വിളക്കായി ശോഭിക്കയും ചെയ്യുവാൻ സംഗതിയാകണമെന്നു് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ................

൧൯. നിന്നോടുള്ള സ്നേഹംമൂലം ലോകത്തെയും, കുടുംബത്തെയും, മാതാപിതാക്കളെയും, ജാതിയേയും സകലത്തെയും ഉപേക്ഷിച്ചു് നിന്റെ തിരുനാമത്തിന്റെ മഹത്വത്തിനും രാജ്യത്തിന്റെ പ്രചാരത്തിനും വേണ്ടി കഷ്ടതയും പട്ടിണിയും ഞെരുക്കവും സന്തോഷപൂൎവ്വം സഹിപ്പാൻ ഒരുക്കമുള്ള അനേകരെ നിന്റെ സഭയിൽ എഴുന്നീല്പിക്കണമെന്നു് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ.......‥‥‥‥

൨൦. നിന്റെ സഭയിൽനിന്നു നടത്തിപ്പോരുന്ന സകല ഇംഗ്ലീഷ്സ്കൂളുകളെയും, മലയാളംസ്കൂളുകളെയും, സൺഡെസ്കൂളുകളെയും, വൈദിക സിമ്മനാരികളെയും, സന്യാസാശ്രമങ്ങളെയും ഇവയിലെ അദ്ധ്യാപകന്മാരെയും, അദ്ധ്യേതാക്കളെയും ഭരണകൎത്താക്കളെയും ധാരാളമായി അനുഗ്രഹിക്കണമെന്നു് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ................

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ................

(ശുഭം.)

---

## ഞങ്ങൾ.

ബഥനിമാസിക പുനൎജ്ജീവിപ്പിച്ചു നടത്തുവാൻ തുടങ്ങിയതു കഴിഞ്ഞ മകരമാസത്തിലാണു്. അതുകൊണ്ടു് കഴിഞ്ഞ ലക്കത്തോടുകൂടെ ഈ സംരംഭത്തിനു് ഒരു വയസ്സ് പൂൎത്തിയാകയും ഇപ്പോൾ രണ്ടാം വൎഷത്തിലേക്കു പ്രവേശിക്കയും ചെയ്തിരിക്കുന്നു. ഈ കഴിഞ്ഞ ഒരു വൎഷത്തെ വരിസംഖ്യതന്നു ഞങ്ങളെ പ്രോത്സാഹിപ്പിച്ചിട്ടുള്ള എല്ലാ മഹതീമഹാന്മാരോടും ഞങ്ങൾക്കുള്ള അപാരമായ കൃതജ്ഞത ഞങ്ങൾ രേഖപ്പെടുത്തിക്കൊള്ളുന്നു. മാസികയുടെ നടത്തിപ്പിലും പ്രസിദ്ധീകരണത്തിലും ആവശ്യമുള്ള പണം മുഴുവൻ മുൻകൂട്ടിതന്നും മററും കഴിവുള്ള എല്ലാ സഹായങ്ങളും ചെയ്തുതന്നിട്ടുള്ള ഡോക്ടർ പാറട്ടി

നോട്ട് എന്നാലും ഞങ്ങൾ കടപ്പെട്ടവരാണ്. സാമ്പത്തികാധഃപതനം മൂർദ്ധന്യത്തെ പ്രാപിച്ചിരിക്കുന്ന ഈ അവസരത്തിൽ അദ്ദേഹത്തിന്റെ മഹാമനസ്ക്കതയും ഔദാര്യബുദ്ധിയും കൊണ്ടല്ലായിരുന്നെങ്കിൽ മാസിക നടത്തിക്കൊണ്ടുപോകുവാൻ ഒരിക്കലും ഞങ്ങൾക്കു സാധിക്കുകയില്ലായിരുന്നു. ഈ വകയിൽ ഇനിയും ഒരു നല്ല സംഖ്യ ഡോക്ടർ പാറട്ടിനു ഞങ്ങൾ കൊടുത്തുതീക്കുവാനുമുണ്ട്. വരിസംഖ്യയ്ക്കു കുടിശ്ശിക വരുത്തീട്ടുള്ളവർ കഴിയുന്നത്രവേഗം അവ അയച്ചുതന്നു ഞങ്ങളെ സഹായിക്കണമെന്നപേക്ഷിക്കുന്നു.

മലങ്കര സുറിയാനി സഭാംഗങ്ങളുടെ ആത്മിയാഭിവൃദ്ധിയെ പുരസ്കരിച്ച് നടത്തിപ്പോരുന്ന പത്രങ്ങളോ മാസികകളൊ ഇപ്പോൾ വളരെ വളരെ ചുരുക്കമാണ്. ഏതൽസംബന്ധമായി വടക്കുനിന്നു പുറപ്പെടുന്ന "സഭാമാസിക"യും "ബഥനിമാസികയുമല്ലാതെ മററു യാതൊരു പ്രസിദ്ധീകരണങ്ങളും ഇല്ലെന്നാണ് ഞങ്ങളുടെ അറിവ്. സുറിയാനിസഭയുടെ പാവനമായ വിശ്വാസാചാരങ്ങളെപ്പററി പ്രതിപാദിക്കുന്ന ലേഖനങ്ങൾ, ഭക്തിസംവർദ്ധകങ്ങളായ മററു ലേഖനങ്ങൾ, പ്രാത്ഥനകൾ, പട്ടക്കാരുടെ ആത്മികമായ ഉന്നമനത്തിനുപയുക്തങ്ങളായ ലേഖനങ്ങൾ, സൺഡേസ്കൂൾ കാര്യങ്ങൾ, സഭാവാത്തകൾ, ബഥന്യാശ്രമവാത്തകൾ, സുവിശേഷവേലയുടെ റിപ്പോർട്ടുകൾ, മത്തമറിയാം വനിതാസമാജത്തിന്റെ പ്രവത്തനങ്ങൾ എന്നിവയെല്ലാം പ്രസിദ്ധപ്പെടുത്തുന്നതിനുള്ള മാസിക ഇപ്പോൾ ഇതൊന്നു മാത്രമാണ്. സഭാംഗങ്ങളുടെ സഹായസഹകരണങ്ങൾ ധാരാളമുണ്ടാകുന്നപക്ഷം മാസികയുടെ കെട്ടും മട്ടും എല്ലാം ഞങ്ങൾക്കു നിഷ്പ്രയാസം മെച്ചമാക്കാവുന്നതാണ്. ഈ ലക്കം മാസികയുടെ വരിസംഖ്യകൂട്ടാതെതന്നെ പുറങ്ങൾ (പേജ്) അല്പം വർദ്ധിപ്പിക്കുവാൻ ഞങ്ങൾ തീരുമാനിച്ചിരിക്കുന്നു. ഇപ്പോഴത്തെ അമിതമായ തപാൽ നിരക്കുനിമിത്തം തപാലിൽ അയയ്ക്കുന്നമാസികയ്ക്കു വരിസംഖ്യ ഒന്നേകാൽ രൂപയായി വർദ്ധിപ്പിക്കാതെയിരിപ്പാൻ നിവൃത്തിയില്ല. അഞ്ചലിൽ അയയ്ക്കപ്പെടുന്ന മാസികയുടെ വരിസംഖ്യ പഴയതുപോലെ ഒരു രൂപാതന്നെ ആയിരിക്കും. മാസികമൂലം സഭാംഗങ്ങൾക്കു ആത്മികമായ പ്രയോജനം ധാരാളം ഉണ്ടാകുന്നപക്ഷം അതുതന്നെ ഞങ്ങളുടെ പ്രയത്നത്തിനു മതിയായ പ്രതിഫലമായിരിക്കുന്നതാ

ചോദ്യോത്തരം ഒന്നാംഭാഗം പത്തൊൻപതാമത്തെ പുറംവരെ
പത്തു കല്പനകൾ
സന്ധ്യാനമസ്ക്കാരം.
മാർ ഗീവറുഗീസു് സഹദായുടെ ജീവചരിത്രം
ഗീതങ്ങൾ. കുർബാനക്രമത്തിലെ ഗീതങ്ങൾ

## നാലാംക്ലാസ്സ്.

കഥാമാലിക മൂന്നാംപുസ്തകം
ചോദ്യോത്തരം ഒന്നാംഭാഗം ൧൯-ാമത്തെ പുറം മുതൽ അവസാനംവരെയും, രണ്ടാംഭാഗം മുഴുവനും
പ്രഭാതനമസ്ക്കാരം
ക്യംതായിലെ പ്രദ തഗീതങ്ങൾ,
ജനനപെരുനാൾ, ഉയർപ്പു്, പെസഹാ, പെന്തിക്കോസ്തി (ക്രിസ്തീയവത്സരത്തിൽ നിന്നു്)
മനഃപാഠം വി. മത്തായി ൫-ാം അദ്ധ്യായം ൩-൧൩, ൪൩-൪൮
വി. ലൂക്കോസു് ൧-ാം അദ്ധ്യായം ൪൫-൫൫, ൧൦൩-ാം സങ്കീർത്തനം

## അഞ്ചാംക്ലാസ്സ്.

വി. ലൂക്കോസിൻെറ സുവിശേഷം (നമ്മുടെ കർത്താവിൻെറ ജീവചരിത്രം എന്ന പുസ്തകത്തിലെ ക്രമീകരണം അനുസരിച്ചു്)
പഴയനിയമം അബ്രാഹാം, ഇസ്സാക്കു്, യാക്കോബു്
ചോദ്യോത്തരം മൂന്നാംഭാഗം
മനഃപാഠം ൧ കോരിന്തി ൧൩-ാം അദ്ധ്യായം
മാർ അപ്രേം, മാർ ഇഗ്നാത്യോസ്, ഈ വി. പിതാക്കന്മാരുടെ ജീവചരിത്രം, ക്യംതാഗീതങ്ങൾ.

## ആറാംക്ലാസ്സ്

പുതിയനിയമം നടപ്പു്, ൧ മുതൽ ൧൩ വരെ അദ്ധ്യായങ്ങൾ.
പഴയനിയമം. മോശയുടെ ചരിത്രം (പുറപ്പാടു് ആവർത്തനം ഈ പുസ്തകങ്ങളിൽനിന്നു്)
മതസംഗതി. ൧൪-൮൫ വരെ സംഗതികൾ.
നിഖ്യാകസ്തന്തീനോസ്സ്, എപ്പേസ്സസ്സ് എന്ന മൂന്നു പൊതുസുന്നഹദോസുകൾ (ചുരുങ്ങിയ വിവരണം ബാലൻമാസികയിൽകൊടുക്കുന്നതാണ) മാറാനായ പെരുനാളുകൾ ക്രിസ്തീയസഭാ സംവത്സരം എന്ന പുസ്തകത്തിൽനിന്നു്.

## ഏഴാം ക്ലാസ്സ്.

പുതിയനിയമം നടപ്പ് ൧൩–൨൭ വരെ അദ്ധ്യായങ്ങൾ
പഴയനിയമം ശമുവേൽ, ദാവീദ്
മതസംഗതി ൧–൧൪ വരെ സംഗതികൾ,

സഭാചരിത്രം ൧. മലങ്കരയിൽ റോമാസഭയുടെ ആവിർഭാവം.
൨. ചർച്ച് മിഷ്യനറിസമൂഹത്തിൻെറ ആഗമനം.
൩. നവീകരണസഭ.

ഇവ ഈ. എം. പിലിപ്പിൻെറ സഭാചരിത്രത്തിൽനിന്ന്.

## എട്ടാം ക്ലാസ്സ്

പുതിയനിയമം, ഗലാത്യർ.
പഴയനിയമം യോനായുടെ പുസ്തകം.
യഹൂദചരിത്രം ബാബിലോൺ അടിമവരെ.
സുറിയാനിസഭാചരിത്രം. അബ്ദുള്ള പാത്രിയക്കീസ ബാവായുടെ ആഗമനംവരെ.
വേദജ്ഞാനം. റോമാസഭയും സുറിയാനിസഭയും തമ്മിലുള്ള വ്യത്യാസം.
ഇതരമതങ്ങൾ മഹമ്മദുമതത്തിൻെറ ഉപദേശങ്ങൾ
ഇൻഡ്യയിലെ പ്രധാന മിഷ്യൻവേലകളും അവയുടെ ചുരുങ്ങിയ ചരിത്രവും

## ഒൻപതാം ക്ലാസ്സ്

പുതിയനിയമം. എബ്രായർ
പഴയനിയമം. ആമോസ്സ്
ചരിത്രം. സുറിയാനിസഭ അബ്ദുള്ളാ പാത്രിയക്കീസ ബാവായുടെ ആഗമനശേഷം
വേദജ്ഞാനം. അറിയൂസ്സ്, നെസ്തോർ മുതലായ വേദവിപരീതികൾ മാർത്തോമ്മാ, സി. എം. എസ്സ്. മുതലായ ഇതരസഭകളുടെ ഉപദേശങ്ങൾ
ലോകത്തിലെ പ്രധാന മിഷ്യൻവേലകളെപ്പററിയുള്ള ചുരുങ്ങിയ ജ്ഞാനം
ഇതര മതങ്ങൾ ക്രിസ്തുമത തത്വങ്ങളോട് താരതമ്യപ്പെടുത്തി പഠിപ്പിക്കണം.



| പുസ്തകങ്ങൾ | വിലവിവരം രൂ. | ച. | കാ. |
|---|---|---|---|
| നമസ്ക്കാരക്രമം | ൦ | ൩ | ൯ |
| ബാലപാഠം | ൦ | ൪ | ൦ |
| മാർഗ്ഗപ്രകാശിക | ൦ | ൨ | ൦ |
| വി. കഥാമാലിക ഒന്നാംപുസ്തകം | ൦ | ൮ | ൦ |
| ,, ,, രണ്ടാംപുസ്തകം | ൦ | ൮ | ൦ |
| ,, ,, മൂന്നാംപുസ്തകം | ൦ | ൫ | ൦ |
| ,, ,, ഒന്നാംപുസ്തകം അദ്ധ്യാപകനോട്ട് | | ൩ | ൦ |
| ,, ,, രണ്ടാംപുസ്തകം അദ്ധ്യാപകനോട്ട് | | ൧൨ | ൦ |
| ചോദ്യോത്തരം ഒന്നും രണ്ടും മൂന്നും ഭാഗങ്ങൾ | | ൫ | ൦ |
| ക്രിസ്തീയസഭാസംവത്സരം | ൦ | ൫ | ൦ |
| നമ്മുടെ കർത്താവിന്റെ ജീവചരിത്രം | ൦ | ൧൯ | ൦ |
| മതസംഗതി | | | |

ഇത്രയും പുസ്തകങ്ങൾ

ചെറിയാൻസാധു
ബഥനിപ്പള്ളി
തിരുവല്ലാ

എന്ന മേൽവിലാസത്തിൽ അപേക്ഷിച്ചാൽ കിട്ടുന്നതാണ്.

ജീവചരിത്രങ്ങൾ

| | രൂ. | ച. | കാ. |
|---|---|---|---|
| മാർ കുറിയാക്കോസ് സഹദാ | ൦ | ൨ | ൦ |
| മാർ ഗീവറുഗീസുസഹദാ | ൦ | ൩ | ൦ |
| മാർ അപ്രേം | ൦ | ൩ | ൦ |
| മാർ ഇഗ്നാത്യോസ് | ൦ | ൩ | ൦ |
| മാർ അത്താനാസ്യോസ് | ൦ | ൪ | ൦ |
| മാർ തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ | ൧ | ൪ | ൦ |

മേൽവിലാസം

സിറിയൻ ക്രിസ്ത്യൻ ബുക്കഡിപ്പോ
കുന്നംകുളം.

---

ജനറൽസിക്രട്ടറി { കെ. സി. വറുഗീസ് ബി. എ.
ഇംഗ്ലീഷ് ഹെഡ്മാസ്റ്റർ,
പത്തനംതിട്ട. }

## സൺഡേസ്കൂൾ പംക്തി.

സൺഡേസ്കൂൾ അസോസിയേഷൻ കമ്മററി.

പ്രസിഡണ്ട്.

നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് എപ്പിസ്കോപ്പാ.

എം. എ. ബി. ഡി.

ജനറൽ സെക്രട്ടറി.

കെ. സി. വറുഗീസ് ബി. എ.

ഇംഗ്ലീഷ് ഹൈസ്കൂൾ. പത്തനംതിട്ട.

ഭദ്രാസന ഇടവക സെക്രട്ടറിമാർ.

| | |
|---|---|
| കോട്ടയം. | മി. പി. കെ. വക്കി. |
| | എം. ഡി. സെമിനാരി. കോട്ടയം. |
| തുമ്പമൺ. | മി. സി. എം. ജോൺ ബി. എ. (ഓണേഴ്സ്) |
| | എം. ജി. എം. ഹൈസ്ക്കൂൾ, തിരുവല്ല. |
| നിരണം. | ദിവ്യശ്രീ, സി. എം. ഗീവറുഗീസ് കത്തനാരവ |
| | ർകൾ. എം. ജി. എം. ഹൈസ്കൂൾ. തിരുവല്ല. |
| കൊല്ലം. | മി. വി. ററി. എബ്രഹാം. ബി. എ. |

ഓരോ ഭദ്രാസന ഇടവകയിലും ഉള്ള പള്ളികളെ പന്ത്രണ്ട് പള്ളികൾവീതം ഉൾപ്പെടുന്ന ഏതാനും സക്കിളുകളായി വിഭജിച്ച്, ഓരോ സക്കിളിലും ഉള്ള സണ്ടേസ്ക്കുളുകളുടെ മേൽനോട്ടത്തിനായി ഇൻസ്പെക്ടറന്മാരെ നിയമിക്കണമെന്നുള്ള നിശ്ചയമനുസരിച്ച് പ്രവത്തിച്ചുവരികയാണ്. തുമ്പമൺ ഭദ്രാസന ഇടവകയിൽ ഇൻസ്പക്ററന്മാരുടെ നിയമനം പൂത്തിയായിരിക്കുന്നു. ആകെ പതിനൊന്നു് സക്കിൾ ആയിട്ടാണ് ഭാഗിച്ചിരിക്കുന്നതു്. ഓരോ സക്കിളിലെ ഇൻസ്പെക്ടരുടെ പേരും അവരുടെ അധികാരാതത്തിയിൽപെട്ട പള്ളികളും താഴെ കൊടുത്തിരിക്കുന്ന ലിസ്റ്റിൻപ്രകാരമാണ്.

തുമ്പമൺ ഭദ്രാസന ഇടവക

ഭദ്രാസന ഇടവക സെക്രട്ടറി

മിസ്റ്റർ സി. എം. ജോൺ ബി. ഏ. (ഓണേഴ്സ്.) എം. ജി. എം. ഹൈസ്ക്കൂൾ.

സക്കിൾ. നമ്പ്ര. ൧. തുമ്പമൺ സക്കിൾ.

A. ഇൻസ്പെക്ടർ. മിസ്റ്റർ. വി. ജി. തോമ്മസ്. ബി. ഏ. ബി. ഡി.– സി. എം. ഇ. ഹൈസ്ക്കൂൾ പത്തനംതിട്ട.

B: പള്ളികൾ.

൧) തുമ്പമൺ വലിയപള്ളി. (൨) തുമ്പമൺ വടക്കേക്കര പള്ളി. (൩) കൈപ്പട്ടൂർ പള്ളി. (൪) ചന്ദനപ്പള്ളി വലിയ പള്ളി. (൫) ചന്ദനപ്പള്ളി ചെറിയ പള്ളി. [൬) കൊടുമൺ പള്ളി. (൭) ഏറത്തുമ്പമൺ പള്ളി. (൮) ചെന്നീർക്കര പള്ളി. (൯) ഉളനാട്ടപള്ളി. (൧൦) അങ്ങാടിക്കൽ പള്ളി. (൧൧) തുമ്പമൺ വടക്കേക്കര ബഥനിപ്പള്ളി.

൨. ഓമല്ലൂർ സക്കിൾ

A. ഇൻസ്പെക്ടർ. മി. വി. ജി. സക്കറിയാ. ബി. ഏ. സി. എം. ഇ. ഹൈസ്ക്കൂൾ. പത്തനംതിട്ട.

B. പള്ളികൾ.

൧) ഓമല്ലൂർ പള്ളി. (൨) പുത്തൻപീടിക വടക്കേ പള്ളി. (൩) പുത്തൻപീടികതെക്കേ പള്ളി. (൪) തോട്ടപ്പുറം പള്ളി. (൫) പ്രക്കാനം പള്ളി. (൬) പന്നയ്ക്കൽ പള്ളി. (൭) മുള്ളനിക്കാട്ടപള്ളി. (൮) വാഴമുട്ടം പടിഞ്ഞാറെ പള്ളി. (൯) മക്കാംകുന്നു പള്ളി. (൧൦) പരിയാരം പള്ളി. (൧൧) കരുകിലേത്തു പള്ളി. (൧൨) വാഴമുട്ടം കിഴക്കേ പള്ളി.

൩. കോന്നി സക്കിൾ.

A. ഇൻസ്പെക്ടർ. മി. എം. ചാക്കോ. എസ്സ്. എം. വി. പി. സ്കൂൾ. ളാക്കൂർ. കോന്നി.

B. പള്ളികൾ.

൧) കോന്നി തെക്കേക്കര പള്ളി. (൨) മല്ലശ്ശേരി പള്ളി. (൩) ളാക്കൂർ പള്ളി. (൪) മലങ്കോട്ടയം പഴയ പള്ളി. (൫) മലങ്കോട്ടയം പുതിയ പള്ളി. (൬) വട്ടക്കാവു്. (൭) വകയാർ (൮) കിഴവള്ളൂർ.

൪. കുമ്പഴസക്കിൾ.

A. ഇൻസ്പെക്ടർ. മല്ലപ്പള്ളി മത്തായി ശെമ്മാശ്ശൻ അവർകൾ.

B. പള്ളികൾ.

൧) കുമ്പഴ പടിഞ്ഞാറെ പള്ളി. (൨) കുമ്പഴ കിഴക്കേപ്പള്ളി. (൩) കിഴക്കേപുറം പള്ളി. (൪) ആമക്കുന്നുപള്ളി. (൫) മുള്ളന്തറപ്പള്ളി. (൬) ഊരശ്ലേംപള്ളി. (൭) കൊന്നപ്പാറ പള്ളി. (൮) പാലമൂട്ട്. (൯) മൈലപ്രാൽ. (൧൦) മണ്ണാരിക്കുളഞ്ഞി. (൧൧) തലച്ചിറ.

൫. വടശ്ശേരിക്കര സക്കിൾ.

A. ഇൻസ്പെക്ടർ. സി. എം. ഉമ്മൻ. അവർകൾ. റിട്ടയാർഡ് ഹെഡ്മാസ്റ്റർ. അയിരൂർ.

B. പള്ളികൾ.

൧) വടശ്ശേരിക്കര പള്ളി. (ബെഥനി) (൨) കടമ്മനിട്ട. (൩) കീക്കൊഴൂർ. (൪) തോട്ടമൺ. (൫) മുണ്ടപ്പാക്കടി. (൬) ബഥനി ആശ്രമപ്പള്ളി. (൭) വാലയത്തല പള്ളി. (൮) ബത്ശീൻപള്ളി. (൯) കാട്ടൂർപള്ളി.

൬. അയിരൂർ സക്കിൾ.

A. ഇൻസ്പെക്ടർ. മി. വി. കെ. ഈറപ്പൻ. ഹെഡ്മാസ്റ്റർ. വി. എം. സ്കൂൾ. കോഴഞ്ചേരി.

B. പള്ളികൾ.

൧) അയിരൂർ പഴയപള്ളി. (൨) മതാപ്പാറപ്പള്ളി. (൩) അയിരൂർ ചെറിയപള്ളി. (൪) തടിയൂർപള്ളി. (൫) ശാലേം പള്ളി. (൬) ചെറുമ്പട്ടിപ്പള്ളി. (൭) വഞ്ചിത്രപള്ളി. (൮) കോഴഞ്ചേരിപള്ളി. (൯) നാരങ്ങാനംപള്ളി. (൧൦) മാരാമണ്ണ്പള്ളി. (൧൧) ഒറിയന്തൂർപള്ളി.

൭. റാന്നി സക്കിൾ.

A. ഇൻസ്പെക്ടർ. റെറി. റെറി. ഗീവറുഗീസ്സ് ശെമ്മാശൻ അവർകൾ തോപ്പിൽവീട്ട്. തോട്ടമൺ. റാന്നി.

B. പള്ളികൾ.

൧) റാന്നി കുററിയാനപ്പള്ളി. (൨) ചെമ്പംമുഖത്ത് പള്ളി. (൩) ചേത്തക്കൽ പള്ളി. (൪) - (൫) കനകപ്പലം പള്ളി.

## ൮. പന്തളം സർക്കിൾ.

A. ഇൻസ്പെക്ടർ. മി. പി. ഐ. ചെറിയാൻ. ഹെഡ്മാസ്റ്റർ. വി. പി. സ്കൂൾ. കാരക്കാട്.

B. പള്ളികൾ.

൧) മാന്തളിർപള്ളി. (൨) അറത്തിപ്പള്ളി. (൩) ഉള്ളന്നൂർപള്ളി. (൪) കരമ്പാല പള്ളി. (൫) പൊങ്ങലടിപള്ളി. (൬) കുടശ്ശനാട്ട്പള്ളി. (൭) നൂറനാട്ട്പള്ളി. (൮) മെഴുവേലിപള്ളി. (൯) മെഴുവേലി പുത്തൻപള്ളി.

## ൯. പുത്തൻകാവ്. സർക്കിൾ.

A. ഇൻസ്പെക്ടർ. മി. പി. കെ. അപ്പു. പയിനുംമൂട്ടിൽ. പുത്തൻകാവ്.

B. പള്ളികൾ.

൧) പുത്തൻകാവുപള്ളി. (൨) പെരളശ്ശേരിപള്ളി. (൩) പുത്തൻകാവ് കുററിയിൽ പള്ളി. (൪) ആറാട്ടുപുഴ പള്ളി. (൫) ക്രൂന്തമലപള്ളി (൬) ഇടനാട്ട്പള്ളി. (൭) കോയിപ്പുറം പള്ളി. (൮) മംഗലം ബഥനിപ്പള്ളി.

## ൧൦. ഇടവങ്കാട്ട് സർക്കിൾ.

A. ഇൻസ്പെക്ടർ മി. പി. കെ. കോശി. പുത്തൻവീട്ടിൽ. കല്ലിമേൽ മാവേലിക്കര ആലാരാമപുരം.

B. പള്ളികൾ.

൧) ഇടവങ്കാട്ട് പള്ളി (൨) വെണ്മണി പഴയ പള്ളി (൩) വെണ്മണി പുത്തൻപള്ളി (൪) ആററുവാ പള്ളി (൫) കോട്ടകളംഞ്ഞി പള്ളി (൬) കല്ലിമേപള്ളി (൭) ബുധനൂർപള്ളി

## ൧൧. ചെങ്ങന്നൂർ സർക്കിൾ.

A. ഇൻസ്പെക്ടർ മി. പി. പി. ജോൺ പഴയവീട്ടിൽ പെരിശ്ശേരി ചെങ്ങന്നൂർ.

B. പള്ളികൾ.

൧) ചെങ്ങന്നൂർ പഴയപള്ളി (൨) ചെങ്ങന്നൂർ പുത്തൻ പള്ളി (൩) പെരിശ്ശേരി പള്ളി (൪) കല്ലിശ്ശേരി പള്ളി (൫) ഉമയാററുകര പള്ളി (൬) ഓതറപള്ളി

## Notes.

൧. കഴിഞ്ഞകൊല്ലത്തെപ്പാഠപദ്ധതി അനുസരിച്ച് അധികം സ്കൂളുകളിലും അദ്ധ്യയനം നടന്നിട്ടില്ലാ. അതിനാൽ, നം വ. ദി. ശ്രീ. മാർ. പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനിയുടെ കല്പന അനുസരിച്ച് പൊതുപരീക്ഷ വേണ്ട എന്നു് തീരുമാനിച്ചിട്ടുള്ളതാണു്.

൨. സ്റ്റേയിററ്മെൻറുഫാറം അയച്ചുതന്നിട്ടില്ലാത്ത സ്കൂളുകൾ എത്രയുംവേഗം അയച്ചുതരണമെന്നപേക്ഷിച്ചുകൊള്ളുന്നു. മാതൃകാ ഫാറം ജനറൽ സെക്രട്ടറിയോടൊ, ഭദ്രാസന ഇടവക സെക്രട്ടറിമാരോടൊ, ആവശ്യപ്പെട്ടാൽ കിട്ടുന്നതാണു്.

൩. സൺഡെസ്കൂൾ സംബന്ധമായ സകല പൊതുവിവരങ്ങളും "ബഥനിമാസിക"വഴിയായി സ്കൂളുകളെ അറിയിക്കണമെന്നു് തീരുമാനിച്ചിരിക്കുന്നതിനാൽ എല്ലാസ്കൂളുകളും ബഥനിമാസിക വരുത്തണമെന്നപേക്ഷിച്ചുകൊള്ളുന്നു.

൪. സൺഡെസ്കൂൾ അദ്ധ്യാപകന്മാൎക്കും മാതാപിതാക്കൾക്കും ഉപകാരപ്രദങ്ങളായ ഉപന്യാസങ്ങൾ മാസികയിൽ പ്രസിദ്ധപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു. കഴിവും പ്രാപ്തിയുമുള്ളവർ ഈ വിധത്തിലുള്ള ഉപന്യാസങ്ങൾ തയ്യാറാക്കി അയച്ചുതന്നു സൺഡെസ്കൂൾ കമ്മററിയെ സഹായിക്കണമെന്നപേക്ഷിച്ചുകൊള്ളുന്നു. ഉപന്യാസങ്ങൾ ജനറൽസെക്രട്ടറിയുടെപേൎക്കു അയച്ചുകൊടുക്കേണ്ടതാണു്.

ജനറൽസെക്രട്ടറി
കെ. സി. വറുഗീസ്. ബി. എ.

---

## മി. ഇഗ്നാത്യോസ്.

---

കെ. എ. പിലിപ്പ്. ബി. എ.

അന്ത്യോഖ്യാ പട്ടണം സിറിയാരാജ്യത്തിന്റെ തലസ്ഥാനമായിരുന്നു. ക്രിസ്തുവിനു ൩൦൦ വൎഷംമുമ്പ് അലക്സാണ്ടർ ചക്രവൎത്തിയുടെ സേനാനായകന്മാരിൽ ഒരാളായ ആൻറിയോക്കസ് എന്ന മഹാന്റെ സ്മാരകമായിട്ടാണ് ഈ പട്ടണം സ്ഥാപിച്ചതു്. മദ്ധ്യധരണ്യാഴിതീരത്തിൽനി

നു ൧൬ മൈൽ ഉള്ളിലാണു് ഈ പട്ടണം സ്ഥിതിചെയ്യുന്നതു്. ഒരുകാലത്തു് മനോഹരമായ മാളികകളെക്കൊണ്ടും, ആരാമങ്ങളും, കൃത്രിമ നീരുറവകൾ മുതലായവയെക്കൊണ്ടും ഈപട്ടണം സമാലംകൃതമായിരുന്നു. അപ്പോഴത്തെ അന്ത്യോഖ്യാനിവാസികൾ ആഡംബരേച്ഛുക്കളും അസന്മാർഗ്ഗപരമായ ഉല്ലാസങ്ങളിൽ പങ്കുകൊള്ളുന്നവരുമായിരുന്നു. യെരുശലേത്തിലെ ക്രിസ്ത്യാനികൾ യേശുക്രിസ്തുവിന്റെ മരണശേഷമുണ്ടായ കർശമായ മതപീഡനംമൂലം അന്യനാടുകളിലേക്കു ഓടിപ്പോയി. കുറെ അധികംപേർ അന്ത്യോഖ്യയിൽ അഭയംപ്രാപിച്ചു. വി. പൌലോസ് അന്ത്യോഖ്യ ആസ്ഥാനമാക്കിക്കൊണ്ടു് കുറേകാലം തന്റെ മിഷ്യനറി വേലയെ നിർവഹിച്ചു. ഈ കാരണങ്ങളാൽ അന്ത്യോഖ്യയിൽ ക്രിസ്തുമതം പ്രബലപ്പെട്ടുവന്നു. ക്രിസ്താബ്ദം ൭൦ മുതൽ ൧൦൭ വരെ അന്ത്യോഖ്യയിലെ മെത്രാനായിരുന്നു് ക്രിസ്തുമതത്തിനു് അനശ്വരമായ കീർത്തിയെ സമ്പാദിച്ച ഒരു മഹാപുരുഷനാണു് വി. ഇഗ്നാത്യോസ്.

ഇദ്ദേഹം ക്രിസ്തുവർഷം ൩൦-ൽ ജാതനായി. ചെറുപ്പകാലത്തു് വി. ഇഗ്നാത്യോസ്, അപ്പോസ്തോലനായ വി. യോഹന്നാന്റെ ശിഷ്യസ്ഥാനം സ്വീകരിച്ചിരുന്നു എന്നു് ചില പുരാതന രേഖകൾ സാക്ഷിക്കുന്നു. അന്ത്യോഖ്യയിൽ ക്രിസ്തുമതം ശക്തിപ്രാപിച്ചപ്പോൾ വി. ഇഗ്നാതിയോസ് അവിടുത്തെ മെത്രാനായി നിയമിക്കപ്പെട്ടു. അപ്പോസ്തോലകാലത്തോടടുത്തു് ഇതരസഭകളെ അപേക്ഷിച്ചു് മിക്കവാറും പ്രഥമസ്ഥാനത്തെ അർഹിച്ചിരുന്ന അന്ത്യോഖ്യാസഭ ഈ ഭക്തശിരോമണിയുടെ പരിപാലനത്തിൽ ആത്മിക തേജസ്സും, ഓജസ്സും പ്രാപിച്ചു. എന്നാൽ അധികം താമസിയാതെ അവിടെയും അക്രൈസ്തവശക്തി മൂർദ്ധന്യാവസ്ഥയെ പ്രാപിക്കയും ക്രിസ്ത്യാനികളെ അതികഠിനമായി പീഡിപ്പിക്കയും ചെയ്തു. ദേഹോപദ്രവങ്ങളെയോ പീഡനങ്ങളെയോ ഒട്ടുംതന്നെ വകവയ്ക്കാതെ സഭയുടെ സുസ്ഥിരമായ വളർച്ചയ്ക്കു് അവശ്യം വേണ്ട ആത്മിക പോഷണം വിതരണംചെയ്യുന്നതിൽ വി. ഇഗ്നാത്യോസ് അശ്രാന്തം പരിശ്രമിച്ചുകൊണ്ടുവന്നു. അക്കാലത്തു് അന്ത്യോഖ്യയിൽ ഒരു ഭൂകമ്പമുണ്ടായി. ഈ അത്യാഹിതം ക്രിസ്ത്യാനികൾ ദേവന്മാരെ ആരാധിക്കാത്തതുമൂലം അവരുടെ കോപംകൊണ്ടു് ഉണ്ടായതാണെന്നു് ക്രിസ്ത്വേതരന്മാർ സമർത്ഥിച്ചു.

ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാനും തുടങ്ങി. വി. ഇഗ്നാത്യോസ് തുടങ്ങി അനവധി ഭക്തധീരന്മാരെ പിടിച്ച് ദേവന്മാരെ വന്ദിക്കുന്നതിന് പ്രേരിപ്പിച്ചു. ഭണ്ഡിപ്പിച്ചു. കാരാഗ്രഹത്തിലടച്ചു. വിശ്വാസികളാകട്ടെ സത്യമാർഗ്ഗത്തിൽ നിന്നും അണുപോലും വ്യതിചലിച്ചില്ല. അക്കാലത്ത് റോമ്മാ ചക്രവർത്തിയായ ട്രാജൻ അന്ത്യോഖ്യയെ സന്ദർശിച്ചു. ക്രിസ്ത്യേതരന്മാർ ക്രിസ്ത്യാനികളുടെപേരിൽ ഭീമമായ ഒരു ഹർജിയും സമർപ്പിച്ചു. ചക്രവർത്തി വി: ഇഗ്നാത്യോസിനെയും അനുയായികളെയും വരുത്തി ചോദ്യംചെയ്തു.

അന്യദേവന്മാരെ വന്ദിക്കുന്നതല്ലെന്ന് രാജസന്നിധിയിൽപോലും ശപഥംചെയ്ത ക്രിസ്ത്യാനികളെ ചക്രവർത്തി അതികഠിനമായി ശിക്ഷിച്ചു. വി. ഇഗ്നാത്യോസിനെ റോമ്മാപട്ടണത്തിൽ കൊണ്ടുചെന്ന് സിംഹങ്ങൾക്കിരയാക്കിത്തീർക്കുന്നതിന് വിധിയും കല്പിച്ചു. ഉടൻതന്നെ പത്തു റോമ്മാപടയാളികൾ അദ്ദേഹത്തെയും കൊണ്ട് യാത്രപുറപ്പെട്ടു. ഇവർ അന്ത്യോഖ്യായുടെ അടുത്ത തുറമുഖമായ സെലൂഖ്യയിൽ നിന്നും കപ്പൽ കയറി ഏഷ്യാമൈനറിന്റെ തീരപ്രദേശമായ തുറില എന്ന സ്ഥലത്തിറങ്ങി. അവിടെനിന്നു അവർ കാൽനടയായി സ്മർണ്ണായിൽ എത്തി. വഴിക്കുവെച്ച് ക്രിസ്ത്യാനികൾ കൂട്ടംകൂട്ടമായി വന്ന് വി. ഇഗ്നാത്യോസിനെ കാണുകയും അദ്ദേഹത്തിന്റെ അനുഗ്രഹം സ്വീകരിക്കയും ചെയ്തിരുന്നു. സ്മർണ്ണായിൽ എത്തിയപ്പോൾ അവിടുത്തെ മെത്രാനായ വി. പോലികാർപ്പും അനുയായികളുംകൂടി അദ്ദേഹത്തെ സ്വീകരിച്ചു. സ്മർണ്ണായിൽ നിന്നും ഇഗ്നാത്യോസ് എഫേസ്യാ, മഗ്നേഷ്യാ, ത്രാലസ്സ്, റോമ്മാ എന്നീ നാലുസഭകൾക്ക് ഓരോ ലേഖനങ്ങൾ എഴുതി. എഫേസ്യകാർ അവരുടെ സ്നേഹാദരങ്ങളെ കാണിക്കുന്നതിനുവേണ്ടി ഒരു പ്രതിനിധി സംഘത്തെ വി. ഇഗ്നാത്യോസിന്റെ അടുക്കൽ അയച്ചിരുന്നു. ലേഖനത്തിൽ അതിനുവേണ്ടി അവരെ പ്രത്യേകം അഭിനന്ദിക്കുന്നതായി എഴുതിയിട്ടുണ്ട്. എഫേസ്യസഭയിലെ ഐക്യത്തെപ്പറ്റി പ്രത്യേകം ശ്ലാഘിക്കുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. അവർ ശത്രുക്കളെ സ്നേഹിക്കണമെന്നും, തിന്മയ്ക്കുപകരം നന്മചെയ്യണമെന്നും അദ്ദേഹം അവരോട് ഉപദേശിക്കയും അവരുടെ പ്രാർത്ഥനയെ അഭ്യർത്ഥിക്കയും ചെയ്തുകൊണ്ട് ലേഖനം സമാ

പിച്ചിരിക്കുന്നു. മഗ്നേഷ്യാ, ത്രാലസ് ഈ സഭകൾക്കുള്ള ലേഖനങ്ങളിലെ കാൎയ്യവും എഫേസ്യ ലേഖനങ്ങളിലേതുപോലെ തന്നെയാണ്. എന്നാൽ, റോമ്മാക്കാൎക്കുള്ള ലേഖനം ഈ മൂന്നിൽ നിന്നും വ്യത്യസ്തമായിരിക്കുന്നു. വി. ഇഗ്നാത്യോസിനെ മരണശിക്ഷയ്ക്കു വിധിച്ച ഉടൻതന്നെ സിറിയായിൽനിന്നും ഒരുസംഘം ആളുകൾ ഈ വിവരം റോമ്മാക്രിസ്ത്യാനികളെ ധരിപ്പിക്കുന്നതിനുവേണ്ടി ആ പട്ടണത്തിലേക്ക് പോയിരുന്നു. റോമ്മാക്രിസ്ത്യാനികൾ തന്നെ മോചിപ്പിക്കുന്നതിനോ, തന്റെ ശിക്ഷ ലഘൂകരിപ്പിക്കുന്നതിനോ, വേണ്ടി പരിശ്രമിച്ചേക്കാമെന്ന് അദ്ദേഹം സംശയിച്ചിരുന്നതിനാൽ ഏതൽ കാൎയ്യാൎത്ഥം അവർ ഒന്നും തന്നെ പ്രവൎത്തിക്കരുതെന്നും, യേശുക്രിസ്തുവിനുവേണ്ടി എത്രതന്നെ കഷ്ടതകൾ സഹിക്കേണ്ടിവന്നാലും അതിന് താൻ സന്നദ്ധനാണെന്നും മററും ലേഖനത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

ലേഖത്തിലെ ഒരുഭാഗം താഴെ ഉദ്ധരിക്കാം. "എന്നെ അവർ മൃഗങ്ങൾക്കിരയാക്കി തീൎത്തുകൊള്ളട്ടെ. തന്മൂലം ഞാൻ ദൈവസന്നിധിയെ പ്രാപിക്കുന്നതിന് അവർ സൌകൎയ്യം ഉണ്ടാക്കുക മാത്രമെ ചെയ്യുന്നുള്ളു. ഞാൻ ദൈവത്തിന്റെ കോതമ്പാകുന്നു. യേശുക്രിസ്തുവിന് അപ്പമുണ്ടാകുന്നതിന് ഉതകുന്ന മാവായി തീരുന്നതിന് മൃഗങ്ങൾ എന്നെ ധൂളിപ്രായമാക്കട്ടെ. മൃഗങ്ങൾ എന്റെ ശവക്കല്ലറയായി തീരുന്നതിന് അവയെ പ്രേരിപ്പിച്ചാലും, എന്റെ ജഡം ഒരു കഷണംപോലും ഉപേക്ഷിക്കാതെ അവ എന്നെ ആഹരിക്കട്ടെ. എന്റെ മരണശേഷം മററുള്ളവൎക്ക് എന്നെ സംസ്കരിക്കുന്നതിനുപോലും പ്രയാസമുണ്ടാകാതെ ഇരിക്കത്തക്കവണ്ണം എന്റെ ജഡത്തെമുഴുവനായും മൃഗങ്ങൾ ഭക്ഷിച്ചുകൊള്ളട്ടെ. മൃഗങ്ങൾ എന്നെ കടിച്ചുകീറിതിന്നട്ടെ. സാത്താന്റെ ബുദ്ധിയിൽ തോന്നുന്ന സൎവ്വവിധ പീഡനങ്ങളും എന്റെമേൽ വരട്ടെ. അവയെ ഞാൻ സന്തോഷത്തോടുകൂടി വരിച്ചുകൊള്ളാം. കാരണം ഞാൻ വേഗം യേശുക്രിസ്തുവിനെ പ്രാപിക്കുന്നതിന് ഇവയെല്ലാം സഹായിക്കമാത്രമേ ചെയ്യുന്നുള്ളു".

പീഡാനുഭവംകൊണ്ട് ദൈവത്തിന്റെമുമ്പാകെ കൂടുതൽ ബഹുമാനാൎഹനാകുമെന്നുള്ള സ്വാൎത്ഥചിന്തകൊണ്ടാണ് വി. ഇഗ്നാത്യോസ് ഇപ്രകാരം എഴുതുന്നതെന്ന് ആരുംതെററിദ്ധരിക്കരു

ണു്. ദൈവത്തിനുവേണ്ടി സർവ്വസ്വത്തെയും സമർപ്പിച്ചിട്ടുള്ള ഒരു മഹാത്മാവിനു പീഡകൾ യാതൊരുഭയത്തെയുമുളവാക്കുന്നില്ല.

സ്മർന്നയിൽനിന്നും വി. ഇഗ്നാത്യോസ് ത്രോവാസിൽ എത്തി. റോമ്മയിലേക്കു കപ്പൽ കയറുന്നതിനു് അവർ അവിടെ കുറേദിവസം താമസിക്കേണ്ടിവന്നു. ത്രോവാസിൽ നിന്നും അദ്ദേഹം ഫിലദെൽപ്പിയാ, സ്മർന്നാ എന്നിസഭകൾക്കും, വി. പോലിക്കാർപ്പിനും ഓരോ ലേഖനങ്ങൾ എഴുതി. പോലിക്കാർപ്പിനുള്ള ലേഖനത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു. "ദൈവത്തിന്റെ ഒരു ധീരഭടനെപ്പോലെ എപ്പോഴും ജാഗരണമുള്ളവനായിരിക്കുക. നശിച്ചുപോകാത്ത ജീവകിരീടം നമ്മുടെ സമ്മാനമാകുന്നു സത്യത്തെ മുറുകെപിടിക്കുക. ഏതൊരു കൂടം കൊണ്ടടിച്ചാലും വ്യതിചലിക്കാതെ സുസ്ഥിരമായി ഇരിക്കുന്ന ഒരു അടകല്ലിനെപ്പോലെ ആയിത്തീരുവാൻ ഉത്സാഹിക്കുക. മുറിവേററശേഷവും വിജയം നേടുന്നതുവരെ യുദ്ധംചെയ്യുന്നതു് ഒരു ധീരയോദ്ധാവിന്റെ ലക്ഷണമാകുന്നു".

വി. ഇഗ്നാത്യോസ് റോമ്മായിൽ എത്തി. അവിടുത്തെ മെത്രാനും, വിശ്വാസികളുടെ കൂട്ടവും അദ്ദേഹത്തെ വന്നുകണ്ടു. അവരെല്ലാവരും മുട്ടുകുത്തി പ്രാർത്ഥിച്ചു അപ്പോഴെല്ലാം വി. ഇഗ്നാത്യോസ് സന്തോഷവദനനായി കാണപ്പെട്ടു അദ്ദേഹത്തെ കൊളോസിയം എന്ന വിനോദരംഗത്തേക്കു കൊണ്ടുപോയി. രംഗത്തിന്റെ ചുററും പല മുറികളിൽ ഘോരമൃഗങ്ങൾ അടയ്ക്കപ്പെട്ടിരുന്നു. ഈ മുറികൾ തുറക്കപ്പെട്ടു ഭയങ്കരന്മാരായ സിംഹങ്ങൾ ഗർജ്ജിച്ചുകൊണ്ടു് അദ്ദേഹത്തെ അടുത്തു. മൃഗങ്ങൾ അദ്ദേഹത്തെ കടിച്ചുകീറി. ആ ധീരയോദ്ധാവു് സന്തോഷത്തോടുകൂടി മരണം പ്രാപിച്ചു. തന്റെ ആത്മാവു് വിജയശ്രീയോടുകൂടി ദൈവസന്നിധിയെ പ്രാപിക്കയും ചെയ്തു. വി. ഇഗ്നാത്യോസിനെ അനുഗമിച്ച സ്നേഹിതന്മാർ അദ്ദേഹത്തിന്റെ അവശിഷ്ടങ്ങളെ അന്ത്യോഖ്യയിൽ കൊണ്ടുചെന്നു സംസ്കരിച്ചു.

---

## പട്ടക്കാരന്റെ ജീവിതനിയമം.

---

(ഫാദർ അലക്സിയോസ് ഒ. ഐ. സി.)

(തുടർച്ച)

പട്ടക്കാരന്റെ വ്യക്തിപരമായ ഭക്തിയിൽ ജീവിതം അ

ദ്ദേഹത്തെയും അദ്ദേഹത്തിന്റെ ഇടവകയേയും സംബന്ധിച്ചിട
ത്തോളം പ്രാധാന്യം അർഹിക്കുന്നതാണ്. ദൈവത്തെ തന്റെ
പ്രധാനസ്നേഹിതനും ആലോചനക്കാരനും ആയി സ്വീകരിച്ചി
ട്ടില്ലാത്ത ഒരു പട്ടക്കാരന് തന്റെ പൗരോഹിത്യവൃത്തി യോഗ്യ
മാംവണ്ണം നിർവ്വഹിക്കുവാൻ കഴിയുന്നതല്ല. മിശിഹാതമ്പുരാൻ
വഴിയായി പിതാവായ ദൈവത്തോടുള്ള വ്യക്തിപരവും യഥാ
ർത്ഥവും ആയ സംസർഗ്ഗത്തിൽ നിലനില്ക്കാത്ത യാതൊരു പട്ട
ക്കാരനും തന്റെ ആട്ടിൻകൂട്ടത്തിന്റെ ഉത്തമഇടയനായിരി
പ്പാൻ സാധ്യമല്ലാ. പ്രാർത്ഥന, കുമ്പസ്സാരം ധ്യാനം, കുർബ്ബാ
നാനുഭവം, ഇന്ദ്രിയനിഗ്രഹപരിശീലനം, ആത്മപ്രതിജ്ഞ (Self-
Surrender) എന്നിവ പട്ടക്കാരന്റെ ഭക്തിപരമായ ജീവിത
ത്തിന്റെ അടിസ്ഥാനക്കല്ലുകൾ ആയിരിക്കേണ്ടതാണ്. പട്ട
ക്കാരൻ അർപ്പിക്കുന്നതായ പുത്രൻ തമ്പുരാന്റെ ബലിയോടുസം
യോജിച്ച് തന്നെത്തന്നെ യാഗമായി അർപ്പിക്കേണ്ടത് അവന്റെ
ധർമ്മമത്രേ. അവൻ നിത്യവും വിശുദ്ധിയിലും, ആത്മികശ
ക്തിയിലും ദൈവത്തോടുള്ള നിഷ്കളങ്കമായ സ്നേഹത്തിലും
തന്നെക്കുറിച്ചുള്ള അറിവിലും വളർന്നുകൊണ്ടുതന്നെയിരിക്കണം.
ചുരുക്കിപ്പറഞ്ഞാൽ പട്ടക്കാരന്റെ ജീവിതനിയമം താഴെപ്പ
റയുന്നവ ആയിരിക്കേണ്ടതാണ്.

൧. വിശ്വാസത്തോടും ഭയഭക്തിയോടുംകൂടെ നിത്യവും
കാനോനികമായ പ്രാർത്ഥനകൾ മുടക്കംകൂടാതെ നടത്തുക.

൨. ചുരുങ്ങിയപക്ഷം ഞായറാഴ്ചകളിലും മാറാനായപ്പെ
രുനാളുകളിലും മററു പ്രധാനപ്പെട്ട പെരുനാളുകളിലും നല്ലൊ
രുക്കത്തോടും ഭക്തിയോടുംകൂടെ വിശുദ്ധ കുർബാന അർപ്പിക്കുക.

൩. മാസത്തിൽ ഒരിക്കൽഎങ്കിലും സ്വന്തഇടവകയിൽ
പ്പെട്ട ഓരോ വീടുകളും സന്ദർശിച്ച് അതിലെ അംഗങ്ങളുടെ
ആത്മികസ്ഥിതിഗതികളെ ഗ്രഹിപ്പാൻ പരിശ്രമിക്കുക.

൪. നിത്യവും കുറെ സമയം പഠനത്തിനും വായനയ്ക്കുമാ
യി വിനിയോഗിക്കുക.

൫. നിത്യവും രാവിലെ അരമണിക്കൂർ സമയമെങ്കിലും
ധ്യാനത്തിനും ഭക്തിവായന (Spiritual reading)യ്ക്കുമായി വിനി
യോഗിക്കുക.

൬. മാസത്തിൽ ഒരിക്കൽ എങ്കിലും കമ്പസ്സാരിച്ചു് വി. കർബാന അനുഭവിക്കുക.

൭. ദിവസത്തിൽ പലപ്രാവശ്യം ഹൃദയം ദൈവത്തിങ്കലേക്കു ഉയർത്തി സന്നിധിബോധപരിശീലനം നടത്തുക.

൮. നിത്യവും സ്വയപരിശോധന നടത്തി അന്നന്നുവരുന്ന കുറ്റങ്ങൾ തെററുകൾക്കു മാപ്പപേക്ഷിക്കുക.

൯. വി: സഭയുടെ നിയമപ്രകാരമുള്ള നോമ്പുകളും വ്രതങ്ങളും ആചരിക്കുക.

൧൦. പ്രതിദിനപ്രതിഷ്ഠ രാവിലെതോറും നടത്തി തന്നെയും തന്റെ വേലകളെയും ദൈവത്തൃക്കൈകളിൽ ഭരമേല്പിക്കുക.

൧൧. ആണ്ടിൽ ഒരിക്കൽ എങ്കിലും മൂന്നുദിവസത്തിൽ കുറയാതെയുള്ള ഒരു ധ്യാനത്തിൽ Retreat സംബന്ധിക്കുക.

ഈ നിയമങ്ങളെല്ലാം, പട്ടക്കാരൻ ആത്മസംസ്ക്കരണം വരുത്തി ദൈവകൃപയിലും ശക്തിയിലും വളരുകയും നിലനില്ക്കുകയും ചെയ്യുന്നതിനു പര്യാപ്തങ്ങളത്രെ. തന്നത്താൻ ദൈവത്തിങ്കലേക്കു തിരിഞ്ഞു് ദൈവസ്നേഹം എന്താണെന്നു് അനുഭവിച്ചറിയാത്തവക്കു് മററുള്ളവരെ ഈ വിഷയത്തിൽ വേണ്ടപോലെ സഹായിപ്പാൻ കഴിയുന്നതല്ല. അഥവാ അങ്ങനെയുള്ളവർ വെള്ളമില്ലാത്ത പൊട്ടമരവികളായി സ്ഥിതിചെയ്തു പോരയക്കാവുന്നതാണു്. ആകയാൽ ദൈവം നമുക്കു ഭരമേല്പിച്ചുതന്നിട്ടുള്ള താലന്തുകളെ യോഗ്യമാംവണ്ണം വിനിയോഗിക്കുന്നതിനു ആവശ്യമുള്ള സകല കൃപകളും സമ്പാദിക്കുന്നതിനും ആത്മസംസ്ക്കരണം വരുത്തുന്നതിനും നമുക്കു തീവ്രയത്നം ചെയ്യാം.



## മലങ്കരസഭയിലെ റോമ്മാക്കാരുടെ മതപരിവർത്തന പരിശ്രമം.

(അമേരിക്കായിലെ ഫിലഡൽഫിയായിൽനിന്നു പുറപ്പെടുന്ന സ്റ്റാൻേറഡ് ആൻഡ് ടൈംസ് എന്ന റോമ്മാപത്ര

തതിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ലേഖനത്തിന്റെ മറുപടിയായി അവിടത്തെ സുപ്രസിദ്ധമായ ലിവിങ്ങ് ചർച്ച് എന്ന പത്രത്തിന്റെ ൧൯൩൫ സെപ്റ്റംബർ ൧൨-ാനു-യിലത്തെ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ലേഖനത്തിന്റെ ശരിതർജ്ജമ ).

"മൂന്നലക്ഷത്തി അൻപതിനായിരം വരുന്ന ഒരു ക്രിസ്തീയവിഭാഗത്തെ റോമ്മാ മതപരിവൎത്തനപ്രസ്ഥാനം ആകമാനം ഇളക്കിയിരിക്കുന്നു," "യാക്കോബായക്കാരുടെ അടിസ്ഥാനം ശിഥിലീഭവിച്ചിരിക്കുന്നു," "യാക്കോബായക്കാർ ആകമാനം റോമ്മാ സഭയിൽ ലയിച്ചുവെന്നിരിക്കുന്നു," എന്നിത്യാദി പ്രസ്താവനകൾ ഫിലഡൽഫിയായിൽ നിന്നു് പുറപ്പെടുന്ന ഒരു റോമ്മാ പത്രമായ സ്റ്റാൻഡേർഡ് ആൻഡ് ടൈംസിൽ കാണുന്നു. സംഗതികളുടെ യഥാൎത്ഥസ്ഥിതി മനസ്സിലാക്കിയാൽ ഈ പ്രസ്താവനകൾ മല ഗർഭംധരിച്ചു എലിയെ പ്രസവിച്ചതുപോലെയുള്ളവയാണെന്നു ബോധപ്പെടുന്നതാണു്. ഈ റോമ്മാവിജയത്തിന്റെ കാരണം ഇടവക ഭരണമില്ലാത്ത രണ്ടു "സന്യാസി" മെത്രാന്മാരുടെയും ചില അനുയായികളുടെയും റോമിലേക്കുള്ള പോക്കാണു്.

മാർ ഈവാനിയോസു് എന്നു പേരുള്ള ഒരു മെത്രാപ്പോലീത്തായാണു് ഇതിലെ പ്രധാന സൂത്രധാരൻ. മറേറ ആൾ അദ്ദേഹത്തിന്റെ കാൽച്ചുവടുകളെ അനുഗമിക്കുന്ന വിശ്വസ്ത ശിഷ്യൻ മാത്രവുമാണു്. മാർ ഈവാനിയോസ് സുറിയാനിപ്പട്ടക്കാരിൽ വച്ചു് ഇദംപ്രഥമമായി ഒരു സൎവ്വകലാശാല ബിരുദ് സമ്പാദിച്ചദേഹമാണു്. അദ്ദേഹത്തിന്റെ ഇംഗ്ലീഷ് വിദ്യാഭ്യാസം സഭയിൽ ചില സ്വാധീനശക്തിയൊക്കെ ഉണ്ടാക്കിയെങ്കിലും, അദ്ദേഹമാണു് അവിടത്തെ ഏററവും ബുദ്ധിമാനെന്നു ആ പത്രം പറയുന്നതു് വെറും നിരൎത്ഥകമായിട്ടുള്ളതാണു്. സൎവ്വകലാശാലാ പഠനം കഴിഞ്ഞയുടനെതന്നെ അദ്ദേഹത്തെ ഒരു ഹൈസ്ക്കൂളിന്റെ ഹെഡ്മാസ്റ്ററാക്കി. ഹെഡ്മാസ്റ്ററായിരിക്കുന്നകാലത്തു് അഖിലഭാരത ക്രിസ്ത്യൻ സമ്മേളനത്തിൽ സംബന്ധിക്കുന്നതിനു് മലങ്കര മെത്രാപ്പോലീത്തായായ മാർ ദിവന്നാസ്യോസിനോടുകൂടെ അദ്ദേഹം സെറാമ്പൂർക്കു പോയി. സുറിയാനിക്കാരെ സെറാമ്പൂർ കോളജിലേക്കു ആകർഷിക്കുന്നതിനുവേണ്ടി മഹാമനസ്കനായ അന്നത്തെ പ്രിൻസിപ്പാൾ, ഡാ

ക്റ്റർ ഹൈവൽസ്, ഫാദർ ഗീവർഗീസിനെ (ഇപ്പോഴത്തെ മാർ ഈവാനിയോസിനെ) ആ കോളജിലെ ഒരു പ്രൊഫസരായി ക്ഷണിക്കുച്ചു. അദ്ദേഹം മാർ ദീവന്നാസ്യോസിൻെറ അനുമതിയോടുകൂടെ ആ സ്ഥാനം കയ്യേല്ക്കുകയും ചെയ്തു. സുറിയാനിക്കാൎക്കു കോളജിൽനിന്നുകൊടുത്ത വിദ്യാൎത്ഥിവേതനങ്ങൾ അനേകം കുട്ടികളെയും കോളജിലേക്കാകർഷിച്ചു. സെറാമ്പൂരിലായിരിക്കുമ്പോൾ ഓക്സ്ഫോർഡ് മിഷ്യനറിമാർ ആയിട്ടുണ്ടായിരുന്നബന്ധം സുവിശേഷവേല ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടെ ഒരു സന്യാസിസമൂഹം സ്ഥാപിക്കുന്നതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചു. ഓക്സ്ഫോർഡ് മിഷ്യൻകാർ ഒരു സന്യാസിനിസമൂഹത്തിലേക്കു കുറെ സ്ത്രീകളെ പരിശീലിപ്പിച്ചുകൊടുക്കയും ചെയ്തു.

തിരുവിതാംകൂറിലേക്കു മടങ്ങിയപ്പോൾ പുരുഷന്മാൎക്കും സ്ത്രീകൾക്കുമുള്ള ഒരു സന്യാസിമഠം ഫാദർ ഗീവർഗീസ് സ്ഥാപിച്ചു. ഇതു സുറിയാനിക്കാൎക്കുള്ള ആദ്യത്തെ സന്യാസിസമൂഹമല്ല. അവൎക്ക് ഏറ്റവും പുരാതനമായ ശ്രു. അന്തോനിയോസിൻെറ സമൂഹം പഴയകാലംമുതല്ക്കുതന്നെ ഉണ്ടായിരുന്നു. ഈ പുതിയ സന്യാസസമൂഹം പഴയതിനെ ഒരുതരത്തിൽ ഒന്നു പുതുക്കുകമാത്രമാണ് ചെയ്തത്. ഫാദർ ഗീവർഗീസിൻെറ ഈ പ്രസ്ഥാനത്തിന് ആദ്യം ഉണ്ടായിരുന്ന ജനസമ്മതം അതിൻെറ നടത്തിപ്പിലുള്ള പിശകുകൊണ്ടും അദ്ദേഹം സ്ഥാപനോദ്ദേശത്തിനു വിപരീതമായി ചെത്രാൻ സ്ഥാനം സ്വീകരിച്ചതുകൊണ്ടും ക്രമേണ നശിക്കയാണ് ചെയ്തതു്. സന്യാസസമൂഹം വകയായി ഇടവകപ്പള്ളികൾ സ്ഥാപിച്ചതും പൊതുജനഹിതത്തിന് വിപരീതമായിരുന്നു. വർദ്ധിച്ചുവന്ന അതൃപ്തികൊണ്ടു ആളുകൾ ബെഥനിസ്ഥാപനത്തെ സഹായിക്കാതെവന്നു. സന്യാസസമൂഹം തുടൎന്നുകൊണ്ടുപോകുന്നതു് വിഷമമായിതീൎന്നു. മററു സദുദ്ദേശങ്ങൾ എന്തെല്ലാമായിരുന്നാലും ഈ ഘട്ടത്തിലാണു് മാർ ഈവാനിയോസ് റോമായെ വരിച്ചതെന്നുള്ള യഥാൎത്ഥം ഒരിക്കലും മറച്ചുവയ്ക്കാൻ പാടില്ല.

സുറിയാനിസഭക്കയുക്യ തടസ്സമല്ലെന്നു മാർ ഈവാന്യോസ് മുക്തകണ്ഠം അട്ടഹസിക്കുന്നതായി ഫലഡൽഫ്യാപത്രം ഘോഷിക്കുന്നു. റോമ്മാസഭയിൽ ചേൎന്നുകൊണ്ടു് സ്വതന്ത്രസഭയേ

യോ, പിതാക്കന്മാരെയോ ശപിക്കാതെ രണ്ടുസഭകളെയും തമ്മിൽ യോജിപ്പിക്കയത്രെ ചെയ്തതു് എന്നു മാർ ഈവാനിയോസ് പറയുന്നു. ഫിലഡൽഫ്യാ പത്രവും പറയുന്നതു് ഈവാനിയോസിന്റെ അഭിപ്രായത്തിൽ സുറിയാനിക്കാൎക്കു് വേദവിപരീതം ഒന്നുമില്ലന്നത്രെ. അവർ പത്രോസിന്റെ പരമാധികാരത്തിലും കന്യകയുടെ അമലോത്ഭവത്തിലും ബെസ്സക്കാനായിലും വിശ്വസിക്കുന്നു. ഈ റോമ്മാ ഉപദേശങ്ങളെ സുറിയാനിക്കാർ അംഗീകരിക്കയാണെങ്കിൽ എന്തിനവരെ ശീശ്മക്കാരെന്നു നാമകരണം ചെയ്യുന്നു. അങ്ങനെയാണെങ്കിൽ മാർ ഈവാനിയോസുതന്നെ കളങ്കരഹിതമായ ഒരു സഭയെ നിഷ്കാസനം ചെയ്തതിന്റെ ഉത്തരവാദിത്വം വഹിക്കണം. സുറിയാനിസഭയിൽ നിന്നുള്ള അദ്ദേഹത്തിന്റെ വേർപാടിന്റെ പ്രധാനകാരണം അവിടെ കുഴപ്പങ്ങൾ ഉണ്ടെന്നുള്ളതാണ്. റോമ്മിൽ കുഴപ്പങ്ങളൊന്നുമില്ലയോ? കുഴപ്പങ്ങൾ കൂടാതെയിരിക്കാൻ റോമ്മായിൽ പോകുന്നതു ബുദ്ധിപൂർവ്വമോ? ഓരോ സംഭവങ്ങളുടെ ഗതികൊണ്ടു റോമ്മിലും അദ്ദേഹത്തിനു സമാധാനമില്ലെന്നാണു മനസ്സിലാകുന്നതു്. അദ്ദേഹം പാപ്പായ്ക്കു കീഴ്വഴങ്ങിയപ്പോൾ സുറിയാനിസഭയിലുള്ള അദ്ദേഹത്തിന്റെ അവകാശങ്ങളെയെല്ലാം സ്വയമേവ പരിത്യജിക്കേണ്ടിയിരുന്നു. എന്നാൽ മാർ ഈവാനിയോസ്സു തന്റെ വിശ്വസ്ത ആട്ടിൻകൂട്ടത്തോടുപോലും യാത്രചോദിക്കാതെ ഭാണ്ഡവും സഞ്ചിയും മുറുക്കി റോമ്മായ്ക്കു കീഴ്പ്പെടുകയാണു ചെയ്തതു്. അദ്ദേഹം പലസുറിയാനിപ്പള്ളികളും മററു സ്ഥാപനങ്ങളും കൈവശം വച്ചുകൊണ്ടിരിക്കാനാണു ശ്രമിക്കുന്നതു്; അതു ചില കേസ്സുകൾക്കും ഇടയാക്കിയിട്ടുണ്ടു്. പീലാത്തോസിനെപ്പോലെ യേശുവിനെ ഒരുകയ്യിലും മറേറകയ്യിൽ ബറബ്ബാസിനേയും പിടിക്കാൻ ശ്രമിക്കുന്നതു് അദ്ദേഹത്തിന്റെ സ്വഭാവത്തെ മാലിന്യപ്പെടുത്തുകയാണു്. ജനങ്ങൾക്കുപൊതുവെ അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിന്റെ പരിശുദ്ധതയെപ്പററി തന്നെ സംശയമാണുള്ളതു്.

മാർ ഈവാനിയോസ് കൂട്ടരുടെ വേർപാടുമൂലം സഭ മുഴുവനെ റോമ്മായ്ക്കു് അധീനപ്പെട്ടിരിക്കുന്നുവെന്നു ഫിലഡൽഫ്യായിലെറോമ്മാപത്രംഘോഷിക്കുന്നു. മാർഈവാനിയോസിനു സഭയെമുഴുവനും പോയിട്ടു തന്റെ സ്വന്തസമൂഹത്തിലുള്ള ആളുകളെതന്നെ എല്ലാം ആകർഷിക്കാൻ കഴിഞ്ഞില്ലെന്നുലജ്ജാ

സമേതം പറയേണ്ടിയിരിക്കുന്നു. സമൂഹത്തിലെ അതിപ്രധാനന്മാരായ രണ്ടുപേർ ഇൗവാനിയോസിനോടു യോജിക്കാതെ അവരുടെ മാതൃസഭയെ സേവിക്കുന്നതിന് നിശ്ചയിച്ചിരിക്കുന്നു.

ആളുകളെ ആകർഷിക്കുന്നതിനു റോമ്മാ ഉപയോഗിക്കുന്നതു പണമാണ് ഇൗ സാമ്പത്തിക അപകർഷകാലത്തു റോമ്മാ ഇരതേടുന്നതു പെൺകുട്ടികളെ കല്ല്യാണം ചെയ്തുകൊടുക്കുന്നതിനു പണമില്ലാത്തവരും അഹോവൃത്തിക്കുതന്നെ മാർഗ്ഗമില്ലാത്തവരുമായ ആളുകളാണ് ഇൗ ആളുകളാണ് സഭയെ ആകമാനം കുറിക്കുന്നതെന്നു പ്രസ്തുത പത്രം പ്രസ്താവിക്കുന്നു. റോമ്മാക്കാർ മനഃചാഞ്ചല്ല്യം കൂടാതെ ദൈവകൃപയെ പണം കൊടുത്തുവാങ്ങിക്കുന്നതു (Suriony)സുറിയാനിക്കാരെ വല്ലാതെ ഇളക്കിയിട്ടുണ്ട്. റോമ്മാക്കാരുടെ പണവുമായിട്ടു സുറിയാനക്കാർ ധർമ്മസമരം ചെയ്യേണ്ടിവന്നതു് ആദ്യമായിട്ടല്ല. പോർട്ടുഗീസ്സ് ഗവണ്ണർ – ബിഷോപ്പായിരുന്ന മെനസ്സീസിൻെറ കാലത്തും ഇതുതന്നെ ചെയ്യേണ്ടിയിരുന്നു. രാഷ്ട്രീയ ആർച്ചുബിഷോപ്പിനെ എതിർത്ത ആ ശക്തിതന്നെ ഇപ്പോഴത്തെ ശക്തിയേയും എതിർക്കുന്നു.

ഞങ്ങളുടെ ഒരു മെത്രാൻെറ വേർപാടിനെപ്പററി ഞങ്ങൾ ദുഃഖിക്കുന്നു. സഭയുടെ മേലധികാരിയായ കാതോലിക്കോസും, മലങ്കര മെത്രാപ്പോലീത്തായും മററു മെത്രാന്മാരും റോമ്മാക്കാരുടെ പിടിപാടിൽനിന്ന് സഭയെ ഉദ്ധരിക്കാനായി തീവ്രയത്നം ചെയ്യുന്നു. മാർതോമ്മാശ്ലീഹായുടെ സഭ ഒരു ദിവസംകൊണ്ടു് പണിയപ്പെട്ടിട്ടുള്ളതല്ലാ. ഒരു ദിവസംകൊണ്ടു് അതിനെ നശിപ്പിക്കാനും സാദ്ധ്യമല്ലാ. പത്രങ്ങളും പ്രസംഗങ്ങളും മുഖേന റോമ്മാക്കാരെ ശക്തിയായി എതിർത്തുകൊണ്ടാണിരിക്കുന്നതു്. ഒരു പുരാതനസഭയുടെ അംഗങ്ങളെ കീഴ്പ്പെടുത്താനായി ചെയ്യുന്ന ഗൂഢതന്ത്രങ്ങളെ സമുദായം മുഴുവനെ വെറുക്കുന്നു. ബൽജിയത്തിലെ ബനഡിക്ടിൻസമൂഹക്കാരായ "ഐക്യതയുടെ സന്യാസികൾ" പൌരസ്ത്യസഭക്കാരുമായി യോജിക്കുന്നതിനു വേണ്ട പരിശ്രമങ്ങൾ ചെയ്യുമ്പോൾ ഇവിടത്തെ റോമ്മാക്കാർ തങ്ങളേക്കാൾ ബലഹീനരായ ക്രിസ്തീയസഹോദരന്മാരെ അത്യാർത്തിയോടെ പിടിച്ചുവിഴുങ്ങുന്നു. ഇതെല്ലാം ഒരേസമയംതന്നെ നടക്കുന്നതു് പാപ്പാതിരുമനസ്സി ല അനുമതിയോടു കൂടെതന്നെയോ? അങ്ങനെയാണെങ്കിൽ ഇൗ പഴയസഭയെ

പ്പാടെ അമർച്ചചെയ്യുന്നതിനുള്ള കാലം ആസന്നമായിട്ടില്ലാ യെന്നു പിതാവിനെ താഴ്മയോടെ അറിയിച്ചുകൊള്ളട്ടെ.

---

## ബഥന്യാശ്രമവാർത്തകൾ.

---

ജനുവരി ഒൻപതും പത്തും തിയതികളിൽ ആലപ്പുഴ വച്ചും പതിനഞ്ചാംതിയതി കോട്ടയത്തുവച്ചും ഫാദർ സുപ്പീരിയർ ഒരോ ധ്യാനയോഗങ്ങൾ നടത്തുകയുണ്ടായി. ആലപ്പുഴവച്ചു നടത്തിയ റിട്രീററ് (Retreat) ഒരു കുടുംബാംഗങ്ങളെ ഉദ്ദേശിച്ചും കോട്ടയത്തേതു് ഏതാനും ചില യുവാക്കന്മാൎക്കായിട്ടും ആയിരുന്നു.

കാട്ടൂർ, വയലത്തല എന്നീ സുറിയാനിപ്പള്ളികളിൽ യോഗം നടത്തുവാനും മററുമായി പോയിരുന്ന ഫാദർ സുപ്പീരിയർ മടങ്ങി എത്തിയിരിക്കുന്നു.

വെണ്ണിക്കുളത്തുള്ള ഞങ്ങളുടെ പള്ളിയിലെ പെരുനാൾ പൂൎവ്വാധികം ഭംഗിയായി മകരം ൧൦-നു- കൊണ്ടാടപ്പെട്ടിരിക്കുന്നു.

റീത്തുകാരുടെ മതപരിവൎത്തനകാലത്തു അവരുടെ പ്രേരണയാൽ ആശ്രമം വിടുവാനിടയായ ഞങ്ങളുടെ അനാഥക്കുട്ടികളിൽ ഒരാൾ വെണ്ണിക്കുളത്തുനിന്നും തിരികെ ആശ്രമത്തിൽ വന്നുചേൎന്നിരിക്കുന്നു. ഇപ്പോൾ ആ ബാലൻ നാലാംക്ലാസിൽ പഠിച്ചുകൊണ്ടിരിക്കുകയാണു്.

പെരുനാട്ടിലുള്ള ഞങ്ങളുടെ വിജാതീയ മിഷ്യൻവേലയിൽ ഞങ്ങളെ സഹായിപ്പാനായി വറുഗീസ് എന്നൊരാളെക്കൂടെ ഞങ്ങൾ എടുത്തിരിക്കുന്നു. അയാൾ ഞങ്ങളോടൊരുമിച്ചു താമസിച്ചുവരുന്നു.

മേല്പാടത്തുള്ള ഞങ്ങളുടെ വിജാതീയ മിഷ്യൻവേലയ്ക്കു സ്ഥലനിവാസികളായ ചില മാന്യന്മാർ കഴിവുള്ള എല്ലാ ഒത്താശകളും ചെയ്തു തരാമെന്നു വാഗ്ദാനംചെയ്തിരിക്കുന്നു. ഈ സംഗതി ഇവിടെ രേഖപ്പെടുത്തുന്നതിനു ഞങ്ങൾക്കു അതിയായ സന്തോഷമുണ്ടു്.

കുറിയന്നൂർ മാർത്തോമ്മാപള്ളിഇടവകയിൽ വേലചെയ്തുകൊണ്ടിരിക്കുന്ന റവ: വി. ഇ. തോമ്മസ് ശെമ്മാശ്ശൻ ബി. എ. എൽ. ററി. എച്ച്. ആശ്രമം സന്ദർശിച്ചു മടങ്ങിയിരിക്കുന്നു.

---

## സമോവാർത്തകൾ.

ഫാദർ തോട്ടാശ്ശേരി അവർകളുടെ പ്രേരണയാൽ കുറിയന്നൂർ മാർത്തോമ്മാപ്പള്ളി ഇടവകയിൽനിന്നും മതപരിവർത്തനം ചെയ്തു റോമ്മാസഭയിൽചേർന്ന രണ്ടു വീട്ടുകാർ ഈയിട പശ്ചാത്തപിച്ച് അവരുടെ മാതൃസഭയിലേക്കു തിരികെ വന്നിരിക്കുന്നു.

ഏതാനും നാളുകൾക്കുമുമ്പ് മാതൃസഭയായ മലങ്കരസുറിയാനിസഭവിട്ടു റോമ്മാസഭയിൽ സംക്രമിച്ച ചുനക്കര പടിപ്പുരയ്ക്കൽ ഗീവറഗീസുകത്തനാർ അവർകൾ വീണ്ടും മതപരിവർത്തനംചെയ്തു മാർത്തോമ്മാസഭയിൽ ചേർന്നിരിക്കുന്നു.

കല്ലൂപ്പാറ മറ്റത്തുംഭാഗത്തുനിന്നും റീത്തീകരിക്കപ്പെട്ട് റോമ്മാസഭയിൽ സംക്രമിച്ച രണ്ടാളുകൾ ദുഃഖത്തോടുകൂടെ മാതൃസഭയായ മലങ്കര സുറിയാനിസഭയിലേക്കു തിരിച്ചുവന്നിരിക്കുന്നു.

ഡോക്ടർ അലക്സാണ്ടർ ചൂളപ്പുറമ്പന്റെ പ്രേഷകവേലയുടെ ഫലമായി റാന്നിയിൽ ക്നാനായ സമുദായത്തിൽനിന്നും മതപരിവർത്തനംചെയ്തു റോമ്മാസഭയിൽ ചേർന്ന ലൂക്കോസ് എന്നയാൾ നി. വ. ദി. ശ്രീ. യൂലിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അടുക്കൽ തനിക്കു പററിയ അപത്തിനെക്കുറിച്ചു പരസ്യമായി ഏററുപറഞ്ഞു വീണ്ടും മാതൃസഭയെ അവലംബിച്ചിരിക്കുന്നു.

മുണ്ടക്കയത്തുള്ള ഒരു റോമ്മാ പട്ടക്കാരൻ തന്റെ മാതൃസഭ ഉപേക്ഷിച്ചു മലങ്കരസുറിയാനിസഭയിൽ ചേരുന്നതിനു ആലോചിച്ചുവരുന്നതായി കേൾക്കുന്നു. ഇദ്ദേഹം ഈയിട കട

ബനേട്ടയുള്ള സൂറിയാനിപ്പള്ളിയിലെ പെരുനാളിൽ സംബന്ധിക്കുകയുണ്ടായി.

ഈ മാസം പത്താംതീയതി കവിയൂർ സ്ലീബാപ്പള്ളി ഇടവകക്കാർ കാതോലിക്കാബാവാ തിരുമേനിയെ ആഘോഷപൂർവ്വം എതിരേററു തങ്ങളുടെ പള്ളിയിലേക്കു കൊണ്ടുപോയിരിക്കുന്നു.

ഈമാസം ൧൨-ാംതീയതി തിരുവല്ലാ കട്ടപ്പുറത്തുപള്ളിക്കാർ പാത്രിയർക്കീസു ബാവാ തിരുമേനിയെ ആഘോഷപൂർവ്വം പ്രസ്തുത പള്ളിയിലേക്കു എതിരേററിരിക്കുന്നു.

തുമ്പമൺ ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു സെറാംപൂർ സർവ്വകലാശാലയുടെ സെനററ് മീററിംഗിൽ സംബന്ധിക്കുന്നതിനായി കൽക്കട്ടായിക്ക് എഴുന്നള്ളിയിരിക്കുന്നു.

മദ്ധ്യതിരുവിതാംകൂർ കൺവൻഷൻ ഇയ്യാണ്ടിൽ എത്രയും ഭംഗിയായി മാക്കാംകുന്നിൽവച്ചു് മൂന്നുനോമ്പുകാലത്തു നടത്തുന്നതിനു സ്ഥലനിവാസികളും ചുററുപാടുള്ള ഇടവകക്കാരും വേണ്ട ഒരുക്കങ്ങൾ ചെയ്തുവരുന്നു. ഇതിലേക്കു ഒരു പ്രത്യേകകമ്മട്ടി രൂപീകരിക്കപ്പെട്ടിട്ടുള്ളതിൻെറ സെക്രട്ടറി പത്തനംതിട്ട കാതോലിക്കോസ് മെമ്മോറിയൽ ഹൈസ്കൂൾ സഹായാദ്ധ്യാപകൻ മിസ്റ്റർ വി. ജി. തോമ്മസ് ബി. ഏ. ബി. ഡി. അവർകളാണ്. ബുഫനിവക ഡപ്പികൾ വാങ്ങിച്ചുകൊണ്ടുപോയിട്ടുള്ളവർ പ്രസ്തുത കൺവൻഷൻകാലത്തു അവ തിരികെ ഏല്പിക്കേണ്ടതാണ്.

എം. ഡി. ഗ്രാൻറസ്കൂൾ അദ്ധ്യാപകന്മാരുടെ ഒരു വിശേഷാൽ മീററിംഗ് തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽവച്ചു് മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ എത്രയും ഭംഗിയായി നടന്നിരിക്കുന്നു.

മലങ്കര സുറിയാനിസഭയുടെ ആപ്തമിത്രങ്ങളിൽ ഒരാളും, വിശ്വവിശ്രുതനും, വേദശാസ്ത്രപാരംഗതനും, സർവ്വസംപൂജ്യനും, അഗാധബുദ്ധിമാനും, പണ്ഡിതാഗ്രേസരനും, തത്വചിന്തകനും, പ്രഖ്യാതനായ ഒരു ഗ്രന്ഥകാരനും, യഥാർത്ഥഭക്തനും ആ

യിരുന്ന ബിഷോപ്പ് ഗോർ അവർകൾ ഈ കഴിഞ്ഞ ജനുവരി മാസം ൧൭-ാംനു- ലണ്ടനിൽവച്ച് നിര്യാതനായ വിവരം വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു. ഇദ്ദേഹം ലോകൈകമഹാന്മാരിൽ ഒരുവനായിരുന്നു. മരിക്കുമ്പോൾ ഇദ്ദേഹത്തിനു ൭൮ വയസ്സോളം പ്രായമുണ്ടായിരുന്നു.

മൈലപ്രാ ഇടവകയിൽപെട്ട കണ്ണംമണ്ണിൽ മത്തായി മാതൃസഭയെ ഉപേക്ഷിച്ച് നാലഞ്ചുമാസങ്ങൾക്കുമുൻപ് റീത്തുപ്രസ്ഥാനത്തെ അനുകൂലിക്കയും റോമ്മാസഭയിൽ സംക്രമിക്കയും ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ അയാൾ പശ്ചാത്താപപ്പെട്ട് പുതിയപ്രസ്ഥാനം ഉപേക്ഷിച്ച് മാതൃസഭയിൽതന്നെ തിരികെ വരികയും ഇടവകപട്ടക്കാരനെക്കൊണ്ട് തന്റെ പിതാവിന്റെ ശ്രാദ്ധമടിയന്തിരം നടത്തിക്കയും തന്റെ കുട്ടിയെ ജ്ഞാനസ്നാനം കഴിപ്പിക്കയും ചെയ്തിരിക്കുന്നു: ഈ ഇടവകയിൽപെട്ട വേറെ രണ്ടു വീട്ടുകാരും അടുത്തുതന്നെ റീത്തുപ്രസ്ഥാനം ഉപേക്ഷിച്ചു തിരികെപോരുവാൻ തീരുമാനിച്ചിരിക്കുന്നതായി അറിയുന്നു.

കോട്ടയം ബിഷപ്പ് ഡോക്ടർ അലക്സാണ്ടർ ചൂളപ്പറമ്പിലവർകളുടെ ഇടവകയിൽപെട്ട ഒരു ശെമ്മാശ്ശൻ തന്റെ മാതൃസഭയെ വിട്ടു മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ തിരുമേനിയോടുകൂടെ ചേരുകയും അദ്ദേഹം ഈ ശെമ്മാശ്ശനെ സുറിയാനി പഠിക്കുവാൻ കോതമംഗലത്തു അയയ്ക്കുകയും ചെയ്തിരിക്കുന്നതായി അറിയുന്നു.

